എൻ.ആർ.എസ്.ബാബു

# സർവ്വകലാശാലകൾ നിലവിളിക്കുമ്പോൾ



അഖിലേന്ത്യാ മത്സരപ്പരീക്ഷകളിൽ കേരളീയർ എന്തുകൊണ്ട് ഇപ്പോൾ പിന്തള്ളപ്പെടുന്നു? പുതിയ ഗവർണ്ണർ ഡോ. സരൂപ് സിംഗിന് ഇതിന്റെ പൊരുൾ ഒട്ടും പിടികിട്ടുന്നില്ല. പല പ്രസംഗവേദികളിലും നിന്ന് അദ്ദേഹം ഈ ചോദ്യമുന്നയിച്ചു. അദ്ധ്യാപകനും വൈസ് ചാൻസലറും മറ്റുമായി ഇത്രയുംനാൾ അദ്ദേഹം ഡെൽഹിയിലായിരുന്നു. അവിടെയിരുന്നു നോക്കിയപ്പോൾ കേരളം അടിമുടി പച്ചപുതച്ച ഒരു നിത്യകല്യാണിമാത്രമായി അദ്ദേഹത്തിനു തോന്നിക്കാണണം. ഇവിടത്തെ നാലഞ്ചു സർവകലാശാലകളുടെ ചാൻസലർ എന്ന നിലയിലും കേരളഗവർണ്ണർ എന്ന നിലയിലും ഒട്ടും വൈകാതെ തന്നെ ഡോ. സിംഗ് തന്റെ ചോദ്യത്തിന് സ്വയം ഉത്തരം കണ്ടെത്തിക്കൊള്ളും.

ഡോ. സരൂപ് സിംഗിന്റെ ചോദ്യത്തിന് ഒരുത്തരം പ്രൊഫ. സുകുമാർ അഴിക്കോട് കഴിഞ്ഞദിവസം ആലപ്പുഴയിൽ ചെയ്ത പ്രസംഗത്തിലുണ്ടെന്നു തോന്നുന്നു. അതിരുകളില്ലാത്ത ചക്രവാളത്തിലേക്ക് കുട്ടികളെ നയിക്കേണ്ട അദ്ധ്യാപകർ രാഷ്ട്രീയക്കാരുടെ പിന്നാലെ വാലാട്ടികളായി നടക്കുന്നതിനെ അദ്ധ്യാപകനും വൈസ് ചാൻസലറുമൊക്കെ ആയിരുന്ന അഴിക്കോട് പരാമർശിച്ചിരുന്നു. ശമ്പളം കൊടുക്കാൻ നിവൃത്തിയില്ലാഞ്ഞ് ജീവനക്കാരുടെ പ്രോവിഡന്റ് ഫണ്ട് വിഹിതം എടുത്തുമറിക്കേണ്ടിവരുന്നതിനെപ്പറ്റി കോഴിക്കോട്ട് ഒരു വൈസ്ചാൻസലറും, വൈസ് ചാൻസലറുടെ കസേരയിലിരുന്ന് സത്യം പറയാൻ കഴിയുന്നില്ലെന്ന് തിരുവനന്തപുരത്ത് ഒരു വൈസ്ചാൻസലറും നിലവിളിക്കുന്നതിലെ അപഹാസ്യതയും അഴിക്കോട് എടുത്തുകാണിച്ചിരുന്നു.

എന്നാൽ, കേരളത്തിലെ ഉന്നത വിദ്യാഭ്യാസരംഗത്തിന് എന്തുപറ്റി എന്ന ചോദ്യത്തിനുള്ള വ്യക്തമായ മറുപടി കഴിഞ്ഞദിവസം മറ്റൊരു വൈസ്ചാൻസലറിൽ നിന്നു കേട്ടു. കർണ്ണാടകക്കാരനെങ്കിലും, മലയാളത്തെയും മലയാളിയെയും വല്ലാതെ ഇഷ്ടപ്പെടുന്ന ഡോ. യു.ആർ. അനന്തമൂർത്തി, താൻ നയിക്കുന്ന മഹാത്മാഗാന്ധി സർവകലാശാലയുടെ ഇന്നത്തെ ദയനീയാവസ്ഥയെപ്പറ്റി കോട്ടയത്ത് പത്രസമ്മേളനം വിളിച്ചുകൂട്ടി സംസാരിക്കുകയായിരുന്നു. അദ്ധ്യാപനരംഗത്ത് അനാവശ്യമായ വികസനമല്ലാതെ ആവശ്യമായതൊന്നും ചെയ്യുന്നില്ല. സർവകലാശാലയിലെ അനദ്ധ്യാപക ജീവനക്കാരാകട്ടെ കൂടുതൽ ശമ്പളം, കൂടെക്കൂടെ പ്രൊമോഷൻ എന്നിങ്ങനെ വെറും സ്വാർത്ഥതാല്പര്യം മാത്രം നോക്കുന്നു. ഇവരെ സന്തോഷിപ്പിച്ച് കൂടെ നിറുത്തി സ്വന്തം സംഘടനയുടെ അംഗബലം കൂട്ടാനായി രാഷ്ട്രീയക്കാരൻ കാണിക്കുന്ന വിദ്യകളും കൂടിയാവുമ്പോൾ ചിത്രം പൂർത്തിയാവുന്നു—ഏതാണ്ടിങ്ങനെ അനന്തമൂർത്തി തുറന്നടിച്ചു. സത്യം തുറന്നുപറയുന്നതിന് താൻ വില നൽകേണ്ടിവരുമെങ്കിൽ അതിനും തയ്യാർ എന്നുകൂടി ആ വൈസ്ചാൻസലർ പറഞ്ഞു.

ഇവരെല്ലാം പറയുന്നതിൽ നിന്ന് നമുക്ക് ഒരു കാര്യം വ്യക്തമാവുന്നു. ഇവിടത്തെ സർവകലാശാലകൾ വിദ്യാർത്ഥികളെ മറന്നിരിക്കുന്നു. അദ്ധ്യായനത്തിന്റെയും അദ്ധ്യാപനത്തിന്റെയും നിലവാരം ശ്രദ്ധിക്കാതായിരിക്കുന്നു. ഇപ്പോൾ പ്രധാനം ജീവനക്കാരാണ്. വിദ്യാർത്ഥികൾ പഠിച്ചാലെന്ത്, ഇല്ലെങ്കിലെന്ത്! അവർക്കിരുന്നു പഠിക്കാൻ മുറികളില്ലെങ്കിലെന്ത്, ലൈബ്രറികളില്ലെങ്കിലെന്ത്, പഠിപ്പിക്കാൻ നല്ല അദ്ധ്യാപകരില്ലെങ്കിലെന്ത്, സഞ്ചരിക്കാൻ ബസ്സില്ലെങ്കിലെന്ത്, താമസിക്കാൻ ഹോസ്റ്റലില്ലെങ്കിലെന്ത്! ട്രാൻസ്പോർട്ട് ബസ്സോടുന്നത് ജനങ്ങൾക്കു വേണ്ടിയല്ലല്ലോ. ഡ്രൈവർക്കും കണ്ടക്ടർക്കും കോർപ്പറേഷനിലെ മറ്റു ജീവനക്കാർക്കും വേണ്ടിയല്ലേ? സർക്കാരാഫീസ് പ്രവർത്തിക്കുന്നത് ജനങ്ങൾക്കു വേണ്ടിയാണോ? ഗുമസ്തന്മാർക്കും സൂപ്രണ്ടിനും മറ്റാഫീസർമാർക്കുമൊക്കെ വേണ്ടിയല്ലേ? അതുപോലെ സർവകലാശാല വിദ്യാർത്ഥികളെ മറക്കുന്നതിൽ എന്തിനു വിസ്മയിക്കണം?



ഡോ: സ്വരൂപ് സിംഗ്

സർവജ്ഞനങ്ങളെയും സാക്ഷരരാക്കാൻ കുതികൊള്ളുന്ന കേരളം ഇതേസമയം ഗുമസ്തരുടെ സംസ്ഥാനമായി തരംതാണുകൊണ്ടിരിക്കുന്നതിൽ പൊതുവേ ആർക്കും ഉൽക്കണ്ഠയുണ്ടെന്നു തോന്നുന്നില്ല. ഐ.എ.എസ്സിനും, ഡിഫൻസ് അക്കാഡമി പ്രവേശനത്തിനും മാനേജ്മെന്റ് ട്രെയിനിംഗിനും മറ്റുമുള്ള മത്സരപ്പരീക്ഷകളിൽ ബീഹാറികൾക്കും ആസാമികൾക്കും പിറകിൽപ്പോലും കേരളീയർക്ക് ചെന്നെത്താൻ കഴിയാത്തതിന്റെ കാരണം കണ്ടെത്തി തകരാറുതീർക്കുന്നതിലും പൊതുവേ ആർക്കെങ്കിലുമുണ്ടോ താല്പര്യം?

കേരളത്തിൽ സാമൂഹിക-സാംസ്ക്കാരിക നവോത്ഥാനത്തിന് ആക്കവും കുതിപ്പും നൽകിയത് ദീർഘവീക്ഷണമുള്ള ചില വ്യക്തികളുടെ ഭാവനാസമ്പന്നമായ പ്രവർത്തനങ്ങളായിരുന്നു. യുവതലമുറ വിദ്യാഭ്യാസം വഴി മാനസിക വികാസം നേടി ഉയർച്ചയുടെ പുതിയ മേഖലകൾ കണ്ടെത്തുമെന്ന് അന്നത്തെ ആ നായകർ അറിഞ്ഞിരുന്നു. ആ കാഴ്ചപ്പാടിനെ പാടേതകർത്തുകൊണ്ട് ഗുമസ്തന്മാരുടെ കേരളം കെട്ടിപ്പടുക്കുന്നതിലാണ് ഇന്നത്തെ നേതാക്കളുടെ ശ്രദ്ധയെന്നാണ് ഡോ. അനന്തമൂർത്തി പറഞ്ഞത്.

കേരളത്തിലെ ഉന്നത വിദ്യാഭ്യാസരംഗത്തിന്റെ ദയനീയതയിൽ ഹര്യാനക്കാരനായ ഡോ. സരൂപ് സിംഗിന്റെ ജിജ്ഞാസയും കർണ്ണാടകക്കാരനായ ഡോ. അനന്തമൂർത്തിയുടെ ഉൽക്കണ്ഠയുമുള്ള അരഡസൻ നേതാക്കൾ ഇവിടെ ഉണ്ടായിരുന്നെങ്കിൽ, ഇന്നത്തെ ഈ നിലവാരത്തകർച്ച ഉണ്ടാകുമായിരുന്നില്ല. ഉന്നത വിദ്യാഭ്യാസരംഗത്തെ നിലവാരത്തകർച്ച അഖിലേന്ത്യാ പരീക്ഷകളിൽ പരാജയമുണ്ടാക്കുന്നതല്ല യഥാർത്ഥ പ്രശ്നം. ഒരു സമൂഹമെന്നനിലയിൽ കേരളീയരുടെ ആകമാനം നിലവാരത്തകർച്ചയിലാണ് അത് കൊണ്ടുചെന്നു വിടുന്നത്. കേരളം നേരിടുന്ന ഈ ഗുരുതരമായ പ്രശ്നത്തിന്റെ വൈപുല്യം ഇവിടെ വിദ്യാഭ്യാസമന്ത്രിമാർ തന്നെയും വേണ്ടവിധം കണ്ടിട്ടുണ്ടോ എന്നു സംശയമാണ്. തലയ്ക്കകത്ത് കളിമണ്ണുപോലുമില്ലാത്ത ചില രാഷ്ട്രീയ വമ്പന്മാർ ചേർന്ന് പരാജയകരമായിനടത്തിയ ആ കൗൺസിലർ റാഞ്ചലൊക്കെയാണല്ലോ ഇവിടെ വലിയ ആലോചനാവിഷയം!

നമ്മുടെ സർവകലാശാലകൾ തകരുകയാണ്. അവയ്ക്കുള്ളിൽ നിന്നുയരുന്ന നിലവിളികൾക്കു ചെവികൊടുക്കുന്നില്ലെങ്കിൽ ഇന്നത്തെ രാഷ്ട്രീയനേതാക്കൾക്കും ആസൂത്രകർക്കും ഭരണാധികാരികൾക്കും നാളെ പശ്ചാത്തപിക്കേണ്ടിവരും. ചരിത്രത്തിന്റെ പ്രതിക്കൂട്ടിൽ നിന്ന് പിഴമൂളേണ്ടിവരും. കാരണം കേരളത്തിനാവശ്യം ഒരു ഗുമസ്ത വിപ്ളവമല്ല.



757



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

വണ്ട് ഒരു കവി അദ്ദേഹത്തിന്റെ ക്ഷുദ്രങ്ങളായ കാവ്യങ്ങളെടുത്തുകൊണ്ടു വന്ന് എന്റെ മുൻപിൽ വച്ചിട്ട് 'ഇതിനൊരു അവതാരിക ഉടനെ എഴുതിത്തരണം' എന്ന് ആവശ്യപ്പെട്ടു. അദ്ദേഹം വന്നു കയറിയപ്പോൾ ഞാൻ ഓസ്റ്റ്രിയൻ തത്ത്വചിന്തകൻ വിററ്ഗൻഷ്ടൈന്റെ (Wittgenstein 1989-1951) മനസ്സിലാകാത്ത ഒരു പുസ്തകം വായിച്ചു മനസ്സിലാക്കാൻ ശ്രമിക്കുകയായിരുന്നു. കവി വന്നയുടനെ ഞാൻ ആ പുസ്തകം അടച്ചുവച്ചു. വയലാർ രാമവർമ്മ മാറെറാലിക്കവിയാണെന്ന് ഞാൻ എഴുതുകയും പ്രസംഗിക്കുകയും ചെയ്യുന്ന കാലമായിരുന്നു അത്. അതുകൊണ്ട് എന്റെ വീട്ടിൽ വന്ന കവിയുടെ കാവ്യങ്ങളെ വാഴ്ത്തി എഴുതാൻ എനിക്ക് ഇഷ്ടമില്ലായിരുന്നു. 'ജോലിത്തിരക്കാണു സുഹൃത്തേ എന്നെ ഇതിൽനിന്ന് ഒഴിവാക്കൂ' എന്ന് ഞാൻ അപേക്ഷിച്ചു. അപ്പോഴാണ് തൊട്ടിലിൽ കിടന്ന എന്റെ മകൻ കരഞ്ഞത്. വീട്ടിലാരുമില്ല. ഞാൻ എഴുന്നേററ് തൊട്ടിലാട്ടി. കുഞ്ഞിന്റെ കരച്ചിലടങ്ങുകയും ചെയ്തു. കവി ദേഷ്യത്തോടെ പോയി. രണ്ടാഴ്ച കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഒരു കാവ്യം ഒരു വാരികയിൽ മഷിപുരണ്ടുവന്നു. ആരെയും ഹിംസിക്കുന്ന ഒരു വിമർശകൻ തൊട്ടിലിന്റെ കയറു രണ്ടും കൂട്ടിപ്പിടിച്ച് തൊട്ടിലാട്ടുന്നതും ശിശു മൂത്രമൊഴിക്കുന്നതും അതു വിമർശകന്റെ മുണ്ടിൽ വീഴുന്നതും നനഞ്ഞമുണ്ടോടുകൂടി അയാൾ മുൻവശത്തുവന്നിരുന്ന് അതിഥിയോടു വർത്തമാനം പറയുന്നതുമൊക്കെ ചാതുര്യത്തോടെ, ഹാസ്യാത്മകമായി വർണ്ണിച്ചിരുന്നു. യാഥാർത്ഥ്യത്തോടു ബന്ധപ്പെടാതെയുള്ള ആ ഹാസ്യകാവ്യം എന്നെ തെല്ല് വേദനിപ്പിച്ചു. ഇന്ന് ആ കവിക്കു പ്രായമായി. എനിക്ക് അദ്ദേഹത്തെക്കാളേറെ പ്രായമായി. ഞാനിതു മറന്നുപോയതാണ്. ഈ ലേഖനമെഴുതാൻ പേനയെടുത്തു കടലാസ്സിൽ വച്ചപ്പോൾ ആ സ്മരണ പുനരുല്പാദിപ്പിക്കപ്പെട്ടു. അതു വാക്കുകളായി മാറി. തൂലികത്തുമ്പിലൂടെ ഒഴുകി വെള്ളക്കടലാസ്സിൽ വീണു എന്നേയുള്ളൂ.

വിററ്ഗൻഷ്ടൈന്റെ ദാർശനിക ഗ്രന്ഥം വായിക്കുന്നവനു സ്വന്തം കുഞ്ഞിന്റെ കരച്ചിലാററാൻ തൊട്ടിലൊന്ന് ആട്ടിക്കൊടുത്തുകൂടേ? അതിലെന്താണ് കുറച്ചിൽ? ശത്രുവിന്റെ നേർക്കു വെടിയുണ്ട വർഷിക്കുന്ന ഭടൻ അവധിക്കു വീട്ടിലെത്തിയാൽ തന്റെ കുഞ്ഞിനെയെടുത്തു ലാളിക്കില്ലേ? ഇല്ലെങ്കിൽ അയാൾ മനുഷ്യനോ? ഓഫീസിലിരുന്നു ഫയലിൽ 'ഫ്ലോരഫ്ലോര'മായി എഴുതുന്ന ഐ.എ.എസ് ഉദ്യോഗസ്ഥൻ വീട്ടിലെത്തിയാൽ 'തങ്കം കാപ്പി കൊണ്ടുവരൂ' എന്നു പറയുമോ അതോ Wife, forward a cup of tea to the 1st grade I.A.S.Officer for remarks എന്ന് ആജ്ഞാപിക്കുമോ? ഭടൻ മനുഷ്യനാകുന്നത് കുഞ്ഞിനെ ചാഞ്ചാടിക്കുമ്പോഴാണ്. ഉദ്യോഗസ്ഥൻ മനുഷ്യനാകുന്നത് സഹധർമ്മിണിയോട് സ്നേഹത്തോടുകൂടി സംസാരിക്കുമ്പോഴും. നമ്മുടെ ചില സാഹിത്യകാരന്മാർക്കും അംഗീകരിക്കാവുന്ന സത്യമാണിത്. താൻ റോഡിലിറങ്ങി നടക്കുമ്പോൾ മററ് ആളുകളും വീട്ടിലിരിക്കുമ്പോൾ വന്നുകയറുന്ന ആളുകളും തന്നെ സാഹിത്യകാരനായിട്ടേ കാണുന്നുള്ളൂ എന്ന വിചാരത്തോടെ ആശയങ്ങളെ നിയന്ത്രിച്ചും വാക്കുകളെ 'സെൻസിററീവ് ബാലൻസിൽ' വച്ചുതൂക്കിയും സംസാരിക്കുന്ന സാഹിത്യകാരൻ ബഹുജനത്തിന്റെ ബഹുമാനം നേടുകില്ല. ഈ ലോകത്ത് ഓരോ വ്യക്തിക്കും ഓരോ കഴിവു കൊടുത്തിട്ടുണ്ട് പ്രകൃതി. അതിന്റെ സഹായം കൊണ്ട് ആ ആൾ ഇവിടെ ജീവിച്ചുകൊള്ളും. 'ഞാൻ സുപ്പീരിയർ പെഴ്സൺ തന്നെ' എന്നു വിചാരിച്ചു പെരുമാറുന്നയാൾ വളരെ വൈകാതെ ഗർത്തത്തിൽ പതിക്കും. ഈ ലോകത്ത് ആരും ആരെക്കാളും മെച്ചപ്പെട്ടവനല്ല. ഒരിക്കലാവിഷ്കരിച്ച ആശയം വീണ്ടും എഴുതാൻ വായനക്കാർ അനുമതി തരട്ടെ. ഭർത്താവു കൊണ്ടുകൊടുക്കുന്ന അഞ്ഞൂറു രൂപ വിദഗ്ദ്ധമായി ചെലവാക്കി വീട്ടിൽ സമാധാനവും സ്നേഹവും നിലനിർത്തുന്ന വീട്ടമ്മയെക്കാൾ കേമത്തമില്ല രാഷ്ട്രത്തിന്റെ ബജിററ് തയ്യാറാക്കി പാർലമെന്റിൽ അവതരിപ്പിക്കുന്ന ധനകാര്യമന്ത്രിക്ക്. പകൽ മുഴുവൻ പാടത്തു പണി ചെയ്ത് വീട്ടിലെത്തി ഗോതമ്പുകഞ്ഞി കുടിച്ച് സുഖമായി ഉറങ്ങുന്ന മുസ്‌ലിം കർഷകന്റെ മേന്മയില്ല കാഷ്മീരിൽ നുഴഞ്ഞുകയററം നടത്താൻ സ്വന്തം സൈനികരോട് ആജ്ഞാപിക്കുന്ന ബേനസീർ ഭൂട്ടോയ്ക്ക്.

**മാർബിൾ കല്ലുകൾ തോന്നിയതുപോലെ വാരിക്കൂട്ടിയാൽ താജ്മഹലുണ്ടാവുകയില്ല. തിരികൾ തിരിച്ച് നെയ്യിൽ മുക്കി കത്തിച്ച് അങ്ങുമിങ്ങുമിട്ടാൽ അവയിലെ ദീപങ്ങൾ തൊഴുകയ്യോടെ ഈശ്വരാഭിമുഖമായി നില്ക്കില്ല. മൺചെരാതിൽ നെയ്യൊഴിച്ച് അതിൽ തിരി നനച്ച് അത് കത്തിക്കണം. അപ്പോൾ മാത്രമേ ആരാധനം നടക്കൂ.**

## പുതിയ നോവൽ

വിററ്ഗൻ ഷ്ടൈനെക്കുറിച്ചു പറഞ്ഞപ്പോഴാണ് അദ്ദേഹത്തിന്റെ ഒരു സിദ്ധാന്തം ഓർമ്മയിലെത്തിയത്. ചിന്തയുടെ ആവിഷ്കാരത്തിനു ഭാഷ ആവശ്യമാണെങ്കിലും ഭാഷയെ നിയന്ത്രിച്ചാൽ ചിന്തയേയും നിയന്ത്രിക്കലാവും എന്നതാണ് ആ സിദ്ധാന്തം. ഇതംഗീകരിച്ചുകൊണ്ട് സുന്ദരങ്ങളായ നാടകങ്ങളും നോവലുകളും എഴുതിയ മഹാനായ ഓസ്റ്റ്രിയൻ സാഹിത്യകാരനാണ് പേററർ ഹൻഡ്കെ. (Peter Handke—b 1942) അദ്ദേഹത്തിന്റെ പുതിയ നോവലാണ് Repetition (Translated by Ralph Manhaim—Methuen, London—£ 12=95) ഈ നോവൽ ഞാൻ ഒരുതവണ വായിച്ചു. അതുളവാക്കിയ അന്യാദൃശമായ അനുഭൂതിയാൽ വീണ്ടും വായിച്ചു. മനുഷ്യന്റെ ധിഷണയ്ക്ക്, ഭാവനയ്ക്ക് ഇത്രകണ്ട് ഉയരാമല്ലോ എന്നു മനസ്സിലാക്കി ആഹ്ളാദിക്കുകയും വിസ്മയിക്കുകയും ചെയ്തു.

ഇരുപതുവയസ്സുള്ള ഫിലിപ്പ് കോബൽ

ത്തക്കേ ഓസ്ട്രിയയിലെ കരിൻതീയയുടെ തെക്കുഭാഗത്തു താമസിക്കുകയാണ്. അയാൾ 1960-ൽ യൂഗോസ്ളാവിയയിലെ സ്ളോവീനിയയിലേക്കു പോകുന്നു. കാണാനില്ലാത്ത സഹോദരൻ ഗ്രിഗോറിനെ അന്വേഷിച്ചാണ് ഫിലിപ്പിൻെറ യാത്ര. നോവലിൻെറ തുടക്കത്തിൽത്തന്നെ ഭാഷയുടെ സവിശേഷത എടുത്തുകാണിക്കുന്നു ഹൻഡ്കേ. ഓസ്ട്രിയയുടെ അതിർത്തി കടന്നു യൂഗോസ്ളാവിയയിലേക്കു പോകാൻ ശ്രമിക്കുന്ന ഫിലിപ്പിനോട് അതിർത്തിയിലെ ഗാർഡ് പറയുന്നു: കോബൽ എന്ന ജർമ്മൻ പദത്തിന് വിടർത്തിവച്ച കാലുകൾക്കിടയിലുള്ള സ്ഥലമെന്നാണ് അർത്ഥം. അതുകൊണ്ട് കാലുകൾ വിടർത്തി വച്ചുനില്ക്കുന്ന എനിക്കാണ് ആ പേരു ചേരുന്നത്. അപ്പോൾ, ആ ഗാർഡിൻെറ അടുത്തുനില്ക്കുന്ന ഒരുദ്യോഗസ്ഥൻ അറിയിക്കുന്നു: ഫിലിപ്പ് എന്നാൽ കുതിരകളെ സ്നേഹിക്കുന്നവൻ എന്നാണർത്ഥം. അതിനാൽ അത് കോബലെന്ന പേരിനോടു നല്ലപോലെ യോജിക്കും.

ഫിലിപ്പിൻെറ കൈയിൽ സഹോദരൻെറ കോപ്പിബുക്ക് ഉണ്ട്. അയാൾ ചില വാക്കുകൾ അടയാളപ്പെടുത്തിവച്ച സ്ളോവീനിയൻ—ജർമ്മൻ നിഘണ്ടു ഉണ്ട്. ഇവയുടെ അവലംബത്തോടെ സഹോദരനെ കണ്ടുപിടിക്കാൻ ശ്രമിക്കുന്ന ഫിലിപ്പ് ഭാഷയുടെ സ്വഭാവത്തിലൂടെ സഹോദരനെ മനസ്സിലാക്കുന്നു. പരിതഃസ്ഥിതികളെ മനസ്സിലാക്കുന്നു. തന്നെയും മനസ്സിലാക്കുന്നു. നമുക്കു നമ്മളെത്തന്നെ അറിയാമോ? അറിഞ്ഞുകൂടെന്നാണ് ഹൻഡ്കേ പറയുന്നത്. കേൾക്കുക:

The one thing that troubled me was the larger-than-life portrait of the President, hanging in the exact center of the room, over the bar. Marshal Tito was unmistakably there in his heavily braided uniform with all its decorations. Leaning forward over a table on which his clenched fists rested, he looked down at me with bright, fixed eyes. I could almost hear him say: "I know you" and I wanted to answer: "But I don't know myself." (Page 10) രചനയുടെ സവിശേഷത നോക്കൂ. ഈ രീതിയിലാണ് ഈ നോവലാകെ രചിക്കപ്പെട്ടിട്ടുള്ളത്. ഒരു ഭാഗം കൂടെ എടുത്തെഴുതാൻ മനസ്സു പ്രേരിപ്പിക്കുന്നു. ബസ്സിൽനിന്ന് ആളുകൾ ഇറങ്ങിപ്പോയി. എല്ലാം ശൂന്യത. അതിനെ ഹൻഡ്കേ വ്യക്തമാക്കുന്നു: And the emptiness they left behind was marked by a warm seat beside me, condensed breath on the windowpane, fingerprints and hair smudges.

ഭാഷയെ നിയന്ത്രിച്ചാൽ അതു ചിന്തയുടെ നിയന്ത്രിക്കലാവും എന്നു ഹൻഡ്കേ വിശ്വസിക്കുന്നുണ്ടെങ്കിലും വസ്തുക്കളുടെ പേരുകളും അവ ജനിപ്പിക്കുന്ന അനുഭവങ്ങളും തമ്മിലുള്ള പൊരുത്തക്കേട് അദ്ദേഹം നല്ലപോലെ അറിയുന്നുണ്ട്. സഹോദരൻെറ കോപ്പിബുക്കിൽ "പക്ഷികൾ എനിക്കുവേണ്ടി അപ്പോഴും പാടിയിരുന്നപ്പോൾ" എന്നൊരു വാക്യമുണ്ട്. "ഞാൻ സന്തുഷ്ടനായിരുന്നപ്പോൾ" എന്നു പറയുന്നതിനു പകരമാണ് സഹോദരൻ അങ്ങനെ എഴുതിയത്. How is spotty getting along? എന്ന വാക്യം പശുവിനെയോ ആടിനെയോ കോഴിക്കുഞ്ഞിനെയോ ലക്ഷ്യമാക്കിയാവാം. സഹോദരൻെറ നിഘണ്ടുവിലെ അടയാളപ്പെടുത്തിയ വാക്കുകൾ 'ശൈശവത്തിൻെറ ഭൂവിഭാഗത്തി'ലേക്ക് (Page 147) ഫിലിപ്പിനെ നയിച്ചു. ഓരോ വാക്കും ഓരോ ലോകം തുറക്കുകയാണ്. അതേസമയം അവയ്ക്കു പരിമിത സ്വഭാവമുണ്ടുതാനും. ഒടുവിൽ ഹൻഡ്കേ, ഫിലിപ്പിനെക്കൊണ്ടു ചോദിപ്പിക്കുന്നു. Was it only the fault of wars that human language in the time I was living in, in my time, was so inexpressive that we speakers always had to emphasize something (Page 153).

സഹോദരനെ അന്വേഷിച്ചുപോയിട്ടു തിരിച്ചെത്തിയ ഫിലിപ്പ് ഒരു സ്ത്രീയുടെ മരണം കണ്ടു. അവൾ വായു ഉള്ളിലേക്ക് എടുക്കുന്നതിനെന്ന മട്ടിൽ കീഴ്ചുണ്ടു ചലിപ്പിച്ചു. അത് മന്ദഗതിയിലായി; ചലനമററു. കാതടപ്പിക്കുന്ന ആ നിശ്ശബ്ദതയിൽ, അവൾ ചുണ്ടുകൊണ്ട് എന്തോ എഴുതിയെന്നു ഫിലിപ്പിനു തോന്നി. ശവത്തിൻെറ മുഖം മിനുസമാർന്നത്. പക്ഷേ അവളുടെ വേദനയാകെ ചുളിഞ്ഞ കൺപോളകളിലുണ്ട്. (Page 429) വസ്തുക്കൾ ഉളവാക്കുന്ന അനുഭവം എത്ര വ്യാപകത്വമുള്ളത്. വാക്കുകൾക്കു ആ വ്യാപകത്വം സൃഷ്ടിക്കാനാവുമോ?

കേവലാശയത്തെ കലയാക്കി മാററിയിരിക്കുകയാണ് ഹൻഡ്കേ. അദ്ദേഹത്തിൻെറ നോവലിൽ വലിയ ഇതിവൃത്തമില്ല. സ്വഭാവാവിഷ്കരണത്തിനു പ്രാധാന്യമില്ല. തോന്നലുകൾക്കു മാത്രം (impressions) അദ്ദേഹം പ്രാമുഖ്യം നല്കുന്നു. എങ്കിലും ഇതൊരു ജ്ജ്വലമായ കലാസൃഷ്ടിയാണ്. പ്രിയപ്പെട്ട വായനക്കാരേ, സാഹിത്യം വികസിക്കുന്നുണ്ട്. അത് കേരളത്തിൽ അല്ലെന്നുമാത്രം. 'ഫാസിനേററിങ്' എന്നുകൂടിപ്പറഞ്ഞെങ്കിലേ ഈ നോവലിനെക്കുറിച്ച് എനിക്കുള്ള മാനസികനില മുഴുവനും സ്പഷ്ടമാകൂ.

## ചോദ്യം, ഉത്തരം

"സംശയങ്ങൾ ഉണ്ടായാൽ എന്തു വേണം?"

"മാന്യരായ പണ്ഡിതന്മാരോടു ചോദിക്കണം. എം.എച്ച്.ശാസ്ത്രികൾ, ശൂരനാട്ടു കുഞ്ഞൻപിള്ള ഇവരോടു ചോദിച്ചാൽ തെററില്ലാത്ത ഉത്തരം കിട്ടും. മററു ചില സംസ്കൃത പണ്ഡിതന്മാർ ചോദിക്കുന്നവരെ അപമാനിക്കും. നമ്മുടെ ചോദ്യത്തിന് ഉത്തരം പറയുന്ന വേളയിൽ നമ്മെ ബഹുമാനിക്കുന്ന ആരെങ്കിലും അതുവഴി പോയെന്നു കരുതു. ഉടനെ സംസ്കൃതക്കാരൻ ശബ്ദമുയർത്തി നമുക്ക് ഒന്നും അറിഞ്ഞുകൂടെന്ന മട്ടിൽ വിശദീകരണം തുടങ്ങും. വേറെ ചില സംസ്കൃതക്കാർ അങ്ങനെയല്ല. നമ്മുടെ സംശയത്തിന് ഉത്തരം തരാൻ അവർക്കും അറിഞ്ഞുകൂടാ. എന്നാൽ അതു സമ്മതിച്ചുതരാതെ മററു പല കാര്യങ്ങളും പറയും. 'വേദാന്തികളോടു




കൂടുതൽ അടുത്തതു കുമാരില ഭട്ടനോ പ്രഭാകരനോ' എന്നു ഞാൻ ഒരു സംസ്കൃത പണ്ഡിതനോടു ചോദിച്ചു. അദ്ദേഹത്തിന് അതിനു മറുപടി പറയാൻ അറിഞ്ഞുകൂടാ. അതു സമ്മതിക്കാതെ 'ജൈമിനിയുടെ മീമാംസാ സൂത്രത്തിൽ....' എന്നുതുടങ്ങി പത്തുമിനിററ് നേരം അതുമിതും പറഞ്ഞു. എന്നോടു പലരും സംശയനിവാരണത്തിനായി ചോദ്യങ്ങൾ ചോദിക്കാറുണ്ട്. അറിഞ്ഞുകൂടെങ്കിൽ 'എനിക്കത് അറിഞ്ഞുകൂടാ', എന്ന് സ്പഷ്ടമായി പറയും. അതാണു നല്ലത്."

"നോവൽ എങ്ങനെ തുടങ്ങണം?"

"ഇതിനെങ്ങനെ ഉത്തരം പറയും?" സി.വി.രാമൻപിള്ളയുടെ കൃതികൾ എൻെറ കൈയിലില്ല. ഓർമ്മയിൽനിന്ന് എഴുതുകയാണ്. 'അന്നത്തെ സൂര്യനും അസ്തമിച്ചു' എന്നാണെന്നു തോന്നുന്നു അദ്ദേഹത്തിൻെറ പ്രേമാമൃതം തുടങ്ങുന്നത്. ആകർഷകമായ ആരംഭമാണത്. It was a bright cold day in April and the clocks were striking 13 എന്നാണ് ഓർവെല്ലിൻെറ 1984 എന്ന നോവലിൻെറ തുടക്കം. അതു സുന്ദരമായിരിക്കുന്നു.

"ഭർത്താവു പറയുന്നതു മുഴുവൻ ഭാര്യ ഒരക്ഷരംപോലും വിട്ടുകളയാതെ ശ്രദ്ധിച്ചുകേൾക്കുന്നത് എപ്പോൾ?"

"വീട്ടിലെത്തിയ ചെറുപ്പക്കാരിയോട് അയാൾ പൂമുഖത്തിരുന്നു സംസാരിക്കുന്നത് അടുക്കളയിൽ നില്ക്കുന്ന ഭാര്യ അക്ഷരംപ്രതി വിടാതെ തലച്ചോറെന്ന ടെയ്പ്പിൽ എടുത്തുവയ്ക്കും."

"നിങ്ങളെ തിന്മയുള്ളയാളായി ചിലരൊക്കെ പറയുന്നല്ലോ. എന്താണ് അഭിപ്രായം?"

"തിന്മയുള്ളവനല്ല, നന്മയുള്ളവനാണ് ഞാൻ എന്നു മററാളുകൾക്കു തോന്നത്തക്ക വിധത്തിൽ ഞാൻ ജീവിക്കാത്തതാവാം അതിനു കാരണം. അതിനാൽ അവരെ കുററം പറയേണ്ടതില്ല. നമ്മൾ നന്മയുള്ളവരായി മാത്രം ജീവിച്ചാൽപ്പോരാ. മററാളു

കൾക്കു നന്മയുള്ളവരായി തോന്നത്തക്ക വിധത്തിൽ ജീവിക്കുകയും വേണം."

"പ്രസംഗം ആവർത്തിക്കുന്നവരെക്കുറിച്ച് എന്താണ് തോന്നുന്നത്."

"അഭിപ്രായം പറയാൻ എനിക്കധികാരമില്ല. ഞാൻ ചിലപ്പോഴൊക്കെ മുൻപു പറഞ്ഞത് ആവർത്തിച്ചിട്ടുണ്ട്. അതുകൊണ്ടു പുതുതായി വല്ലതും പറയാനുണ്ടെങ്കിലേ ഇപ്പോൾ സമ്മേളനത്തിനു പോകൂ. പിന്നെ ഈ ആവർത്തനം സംസ്കാരലോപമായി കരുതുന്നതു കേരളത്തിൽ മാത്രമാണ്. പടിഞ്ഞാറൻ നാടുകളിലെ വലിയ ചിന്തകർ ഒരേ പ്രഭാഷണം ഇരുന്നൂറ്, മുന്നൂറ് എന്ന

**മനോഹരമായ സൗധം നിർമ്മിച്ചാൽ മാത്രം മതിയോ? അതിന്റെ ഒരറ്റത്ത് അടുക്കള വേണ്ടേ? അടുക്കളയിൽ ഭക്ഷണം പാകം ചെയ്തില്ലെങ്കിൽ സൗധത്തിൽ താമസിക്കുന്നതെങ്ങനെ? അടുക്കളമാത്രം മതിയോ? കുളിമുറി വേണ്ടേ? കക്കൂസ് വേണ്ടേ? മാർബിൾ പതിച്ച തറകളും ഭിത്തികളും മാത്രമുള്ള സൗധനത്തിൽ താമസിക്കുനൊക്കുകയില്ല. നേരെമറിച്ച് അടുക്കളയും കുളിമുറിയും കക്കൂസും മാത്രമേയുള്ളൂവെങ്കിലും താമസം സാദ്ധ്യമാവുകയില്ല. ഇതുപോലെയാണ് ജീവിതവും.**

കണക്കിൽ ആവർത്തിക്കാറുണ്ട്. ആവർത്തനം വിരസമാവുകയില്ല ആവിഷ്കരണ രീതിയുടെ മനോഹാരിതയാൽ. മന്മഥൻ സാറ് പ്രഭാഷണം ആവർത്തിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. ഒരിക്കലും അതു നീരസജനകമായിട്ടില്ല എനിക്ക്."

## രണ്ടു വൃത്തികൾ

മനോഹരമായ സൗധം നിർമ്മിച്ചാൽ മാത്രം മതിയോ? അതിന്റെ ഒററത്ത് അടുക്കള വേണ്ടേ? അടുക്കളയിൽ ഭക്ഷണം പാചകം ചെയ്തില്ലെങ്കിൽ സൗധത്തിൽ താമസിക്കുന്നതെങ്ങനെ? അടുക്കള മാത്രം മതിയോ? കുളിമുറി വേണ്ടേ? കക്കൂസ് വേണ്ടേ? മാർബിൾ പതിച്ച തറകളും ഭിത്തികളും മാത്രമുള്ള സൗധത്തിൽ താമസിക്കാനൊക്കുകയില്ല. നേരേമറിച്ച് അടുക്കളയും കുളിമുറിയും കക്കൂസും മാത്രമേയുള്ളുവെങ്കിലും താമസം സാദ്ധ്യമാവുകയില്ല. ഇതുപോലെയാണ് ജീവിതവും. സമ്പന്നതയും ദാരിദ്ര്യവും ഉണ്ടെങ്കിലേ ജീവിതമാകൂ. താരകാലങ്കൃതമായ അന്തരീക്ഷം നോക്കി രസിക്കുന്നവൻ ഓടയിലെ മാലിന്യവും കൂടി കാണും, കാണണം. 'ഞാൻ ചന്ദ്രികാചർച്ചിതമായ രാത്രിയുടെ സൗന്ദര്യത്തിലേ വിലയംകൊള്ളൂ' എന്നു പറയുന്നവനു കിറുക്കാണ്. 'ഞാൻ ഓടയിലെ മലിനജലപ്രവാഹമേ നോക്കൂ' എന്നു പറയുന്നവനും ഭ്രാന്താണ്.

ഈ രണ്ടു ഉന്മാദത്തിൽനിന്നും പരിപൂർണ്ണമായി മുക്തി നേടിയ കഥാകാരനാണ് പാങ്ങിൽ ഭാസ്കരൻ. പക്ഷേ അദ്ദേഹത്തിന്റെ 'പടുതിരികൾ' എന്ന ചെറുകഥ വായിച്ചാൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ദാരിദ്ര്യത്തിലും മാലിന്യത്തിലും മാത്രമേ അദ്ദേഹത്തിനു കൗതുകമുള്ളു എന്നു തോന്നിപ്പോകും. ആ തോന്നലിനു ഹേതുവുണ്ട്. സംസ്കൃതാലങ്കാരികന്മാർ തദ്‌വൃത്തി തത്സമവൃത്തി ഇങ്ങനെ രണ്ടു വൃത്തികളെക്കുറിച്ചു പറയുന്നുണ്ട്. കൊലപാതകത്തിന്റെ വർണ്ണന അതു കണ്ടാലുണ്ടാകുന്ന ഭയവും വെറുപ്പും മാത്രമേ ജനിപ്പിക്കുന്നുള്ളുവെങ്കിൽ തദ്‌വൃത്തിയേ നടക്കുന്നുള്ളു. വർണ്ണനം രസോത്പാദകമായാൽ തത്സമവൃത്തി നടക്കുന്നുവെന്നു കരുതാം. പാങ്ങിൽ ഭാസ്കരന്റെ ദാരിദ്ര്യവർണ്ണന ഭാവനാദരിദ്രവും ചിന്താദരിദ്രവുമാണ്. അത് വായനക്കാരനായ എനിക്കു മാനസികച്യുതി ഉളവാക്കുന്നു. തത്സമവൃത്തി നടക്കുന്നില്ല എന്നതു സ്പഷ്ടം.

## സംഭവങ്ങൾ

ചില ബാങ്കുകളിലെ കണ്ണാടി വാതിലുകളിൽ 'പുഷ്' എന്നു പുറത്തും 'പുൾ' എന്ന് അകത്തും എഴുതിയിട്ടുണ്ട്. ഞാനുൾപ്പെട്ട പലരും 'പുഷ്' എന്നെഴുതിയതു നോക്കിക്കൊണ്ട് 'പുൾ' ചെയ്യും. ബാങ്കിനകത്തു കയറിയിട്ട് തിരിച്ചിറങ്ങുമ്പോൾ 'പുൾ' എന്നെഴുതിയതു നോക്കിക്കൊണ്ട് 'പുഷ്' ചെയ്യും. ഈ തെററ് എനിക്കു കൂടക്കൂടെ സംഭവിക്കും. പക്ഷേ സാഹിത്യവിമർശനത്തിലില്ല ഇത്. വലിച്ചടുപ്പിക്കേണ്ടവരെ തള്ളിനീക്കാറില്ല. തള്ളിനീക്കേണ്ടവരെ വലിച്ചടുപ്പിക്കാറുമില്ല. ഭാഗ്യം എന്നേ പറയേണ്ടൂ.

2) പി. കേശവദേവുമായി ഞാനൊരു സമ്മേളനത്തിനു പോകുകയായിരുന്നു. വഴിവക്കിൽ ഒരു ക്ഷേത്രം കണ്ടപ്പോൾ കാറിനകത്തിരുന്ന ഞാൻ തൊഴുതു. 'ഈശ്വരഭക്തൻ' എന്നു പുച്ഛിച്ചു പറഞ്ഞിട്ടു ദേവ് എന്നെ നോക്കിച്ചോദിച്ചു. 'നിന്റെ God ഉണ്ടല്ലോ ആ വാക്കു തിരിച്ചിട്ടാലെന്താവും.' 'Dog' എന്നു ഞാൻ മറുപടി പറഞ്ഞു. ദേവ് ഉടനെ പറഞ്ഞു: 'ആണ്. ഗോഡും ഡോഗും ഒരുപോലെ. ജീവിക്കാൻ ഈശ്വരൻ വേണ്ട. പട്ടിയും വേണ്ട.' അതുകേട്ടു ഞാൻ: "ജീവിക്കുക എന്നതിന്റെ ഇംഗ്ലീഷ് വാക്ക് ഏത്?" ദേവ്: live. ഞാൻ: "അത് പിറകോട്ടു സ്പെൽ ചെയ്യൂ. എന്താകും?" 'evil' എന്ന് ദേവ് പറഞ്ഞു. ഞാൻ: ജീവിതവും തിന്മയും ഒന്നുതന്നെയോ? അതേ എന്നാണ് ഉത്തരമെങ്കിൽ "ഗോഡും ഡോഗും ഒന്നുതന്നെ." ദേവ് ചിരിവരാതെ 'ഹാഹാ' എന്നു പൊട്ടിച്ചിരിച്ചു.

3) തിരുവനന്തപുരത്തു ജനിച്ച് ജീവിതത്തിൽ ഒരിക്കലും ഇവിടം വിട്ടുപോകാത്ത ഒരാളോടു 'വേമ്പനാട്ടുകായൽ' എന്നു ഞാൻ പറഞ്ഞാൽ അയാൾക്ക് ഒരു റീയാക്ഷനുമില്ല. എന്നാൽ വേമ്പനാട്ടുകായലിന്റെ തീരത്തു താമസിക്കുന്നവന്റെ പ്രതികരണം അസാധാരണമായിരിക്കും. കായൽ കൊടുങ്കാററിൽ ഇളകിമറിയുന്നത്, പ്രക്ഷുബ്ധമായ അതിന്റെ മാറിലൂടെ വള്ളത്തിൽ സഞ്ചരിച്ചത്, നിലാവുവീണ് അത് വെള്ളിത്തകിടുപോലെയായത്—ഇതൊക്കെ ഓർമ്മിച്ച് അയാൾ വികാരംകൊള്ളും. അടുത്തകാലത്ത് ഒരു കളക്ടർ എന്നോടു ചോദിച്ചു: Are you Dubai based? എനിക്കാച്ചോദ്യം ആദ്യം മനസ്സിലായില്ല. എങ്കിലും ഞാൻ മറുപടി നല്കി: 'ഞാൻ തിരുവനന്തപുരത്തുകാരൻ.' Who are you? എന്നു വീണ്ടും അദ്ദേഹം ചോദ്യശരം എയ്ത് എന്റെ ഹൃദയം പിളർന്നു. 'I am nobody' എന്നു എന്റെ മറുപടി. എനിക്ക് ആ ചോദ്യങ്ങളിൽ ഒട്ടും നീരസം ഉണ്ടായില്ല. എന്റെ പ്രവർത്തനമണ്ഡലം കണ്ടു റീയാക്ററ് ചെയ്യുന്ന ആളല്ല ഐ.എ.എസ് ഉദ്യോഗസ്ഥൻ. അദ്ദേഹം പ്രസംഗിച്ചപ്പോൾ 'ഞാൻ ഒരു ഇരുപതുലക്ഷം രൂപ കളക്ട് ചെയ്തു' എന്ന് അഭിമാനത്തോടെ പറഞ്ഞ് പുളകംകൊണ്ടു. എനിക്കൊട്ടു പുളകം ഉണ്ടായതുമില്ല. കളക്ടറുടെ പ്രവർത്തനമണ്ഡലം കണ്ടു പ്രതികരിക്കാൻ എന്റെ മനസ്സിന് പ്രവണതയില്ല. ആരും ആരെയും കുററപ്പെടുത്തേണ്ടതില്ല. അദ്ദേഹം അദ്ദേഹത്തിന്റെ നിലയിൽ ഇരുപതുലക്ഷം കളക്ടു ചെയ്തു ജീവിക്കുന്നു. ഞാൻ ആഴ്ചതോറും 'ജ്യോത്സ്യ'മെഴുതി എന്റെ നിലയിൽ ജീവിക്കുന്നു. പിന്നെ ഏതാനും മാസങ്ങൾ കഴിഞ്ഞാൽ ഞാൻ ഈ ലോകത്തുണ്ടായിരിക്കില്ല. ഐ.എ.എസ് ഉദ്യോഗസ്ഥന് നാല്പതു വയസ്സെന്നു കരുതു. പതിനെട്ടു കൊല്ലം കഴിഞ്ഞാൽ അദ്ദേഹം ആരുമല്ല. അദ്ദേഹം നൂറുവയസ്സുവരെ ജീവിച്ചിരിക്കട്ടെ. അങ്ങനെയാണെങ്കിൽ അറുപതു കൊല്ലം കഴിഞ്ഞാൽ അദ്ദേഹവും ഇവിടെ കാണില്ല. അപ്പോഴും വെറോരു തരത്തിൽ സാഹിത്യവാരഫലമെഴുതുന്ന ഒരുത്തനുണ്ടാകും. അയാളോട് അന്നത്തെ ഇരുപതുലക്ഷം കളക്ട് ചെയ്യുന്ന ഉദ്യോഗസ്ഥൻ Are you Dubai based എന്നു ചോദിക്കും. ലോകം എന്തൊരു മറിമായം!

## റുഷ്ദി

ബോംബെയിൽനിന്നു പ്രസാധനം ചെയ്യുന്ന The Independent എന്ന ദിനപത്രം ഒന്നാന്തരമാണ്. എല്ലാ ദിവസവും അതിന്റെ ഏഴാംപുറത്ത് കലയെയോ സാഹിത്യത്തെയോ പൊതുവായ സംസ്കാരത്തെയോ സംബന്ധിക്കുന്ന ലേഖനങ്ങൾ ഉണ്ടായിരിക്കും. അവയുടെ രചയിതാക്കൾ വിദഗ്ദ്ധന്മാരാണുതാനും. ഫെബ്രുവരി 20-ാം തീയതിയിലെ പത്രത്തിൽ സൽമാൻ റുഷ്ദിയെക്കുറിച്ച് Malise Ruthven എഴുതിയ ലേഖനം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇംഗ്ളണ്ടിലെ പൗരന്മാർക്കു ധനവ്യയം ഉളവാക്കിക്കൊണ്ട് സൽമാൻ റുഷ്ദിയെ രഹസ്യസങ്കേതത്തിൽ പാർപ്പിച്ചിരിക്കുന്നുവെന്നും പെൻഗ്വിൻ

ുക്ക്സ് അവരുടെ സുരക്ഷിതത്വത്തിനു വേണ്ടി വർഷംതോറും നാലു മില്യൻ പവനാണ് ചെലവാക്കുന്നതെന്നും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. The Satanic Verses എന്ന നോവൽ പലർക്കും പാരായണയോഗ്യമല്ലെന്നും ദുർഗ്രഹത ആവഹിക്കുന്നതാണെന്നും ലേഖകൻ എഴുതുന്നു. കോടിക്കണക്കിനാണു പുസ്തകം വിററുപോകുന്നത്. പക്ഷേ ഈ 'ബെസ്ററ് സെല്ലർ' ആരും വായിക്കുന്നതുമില്ല. അദ്ഭുതപ്പെടാനില്ല. റുഷ്ദിയുടെ നോവൽ അത്രകണ്ടു വിരസമാണ്. ഒരുതരം 'സ്ററിൽററഡ് റൈറ്റിങാ'ണ് (കൃത്രിമരചനയാണ്) അദ്ദേഹത്തിൻേറത്. നോവലുയർത്തിയ വിവാദത്തിന്റെ തീക്ഷ്ണത ലഘൂകരിക്കാനായി അതിനെ ഇംഗ്ളണ്ടിൽ കുടിയേറിപ്പാർക്കുന്നവരുടെ അനുഭവാവി



സാൽമൻ റുഷ്ദി

ഷ്കാരമായി മാത്രം കാണുന്ന ചിലരുണ്ട്. അവർ റുഷ്ദിയുടെ സുഹൃത്തുക്കളായിരിക്കാം. 'കുടിയേററാനുഭവ'ത്തെ ചിത്രീകരിക്കുന്നതാണ് ആ നോവലെന്നു വാദത്തിനുവേണ്ടി സമ്മതിച്ചാലും Edward Braithwaite-ന്റെ To Sir With Love, George Lamming-ന്റെ The Emigrants എന്നീ നോവലുകൾക്കുള്ള കലാസൗന്ദര്യം ഇതിനു ഇല്ല എന്ന് ഉറപ്പിച്ച് പറയേണ്ടതായി വരും. G.V. Desani-യുടെ All About H.Hatterr എന്ന നോവലിന്റെ അടുത്തെങ്ങും റുഷ്ദിയുടെ നോവൽ എത്തുകയുമില്ല. കലാകാരൻ എന്ന പദവി ബ്രിട്ടീഷുകാർ റുഷ്ദിയിൽ അടിച്ചേല്പിച്ചിരിക്കുകയാണ്. എങ്കിലും അവർ ദയയുള്ളവരാണ്.' മാർഗററ്റ് താച്ചറെ Mrs Torture എന്നും Maggie the Bitch എന്നും വിളിച്ച റുഷ്ദിയെ അവർ സംരക്ഷിക്കുന്നല്ലോ.

## ഇതറിഞ്ഞെങ്കിൽ!

യുവാവ് വെറും സാധാരണക്കാരൻ. യുവതിക്കും വിശേഷിച്ചൊരു മേന്മയുമില്ല. പക്ഷേ സ്നേഹാതിരേകത്തോടെ അവൻ അവളെ ആലിംഗനം ചെയ്യുമ്പോൾ അവൻ ദേവനായും അവൾ ദേവതയായും മാറുന്നു. മൺകൂനയിൽ പതിക്കുന്ന സുന്ദരിയുടെ പാദങ്ങൾ അതിനെ സ്വർണ്ണക്കൂമ്പാരമായി മാററുന്നു. ചങ്ങമ്പുഴയുടെ മുൻപിൽ, എഴുതിയ കവിത വച്ചിട്ട് അതിലെ ഒരു പദം നെയ്ൽ പോളീഷ് ഇട്ട വിരലുകൊണ്ട് ഒരു യുവതി ചൂണ്ടിക്കാണിച്ചപ്പോൾ വെണ്മയാർന്ന കടലാസ്സിൽ പനിനീർപ്പൂവ് വിരിഞ്ഞതു ഞാൻ കണ്ടു. വാടിവീണ പൂവ് കവിയുടെ കരസ്പർശത്തിൽ ശോഭയോടെ വിരാജിച്ചു. മൺകട്ടയെ വിമല മണിയാക്കാൻ, മണൽത്തരിയെ വജ്രമാക്കാൻ കലാകാരനു കഴിയും. സർഗ്ഗാത്മകത്വത്തിന്റെ കഴിവാണത്. ദൗർഭാഗ്യത്താൽ ടി.എൻ. പ്രകാശിന് അതിനു കഴിവില്ല. നൃശംസതയുടെയും നന്ദികേടിന്റെയും കഥ പറയുന്ന അദ്ദേഹത്തിന് എത്ര അവിദഗ്ദ്ധതയുണ്ടെന്ന് അറിയണമെങ്കിൽ ദേശാഭിമാനി വാരികയിൽ അദ്ദേഹമെഴുതിയ 'മധുരനാരങ്ങ' എന്ന ചെറുകഥ വായിച്ചാൽ മതി.

മാർബിൾക്കല്ലുകൾ തോന്നിയപോലെ വാരിക്കൂട്ടിയാൽ താജ്മഹലുണ്ടാകുകയില്ല. തിരികൾ തിരിച്ച് നെയ്യിൽ മുക്കി കത്തിച്ച് അങ്ങുമിങ്ങുമിട്ടാൽ അവയിലെ ദീപങ്ങൾ തൊഴുകൈയോടെ ഈശ്വരാഭിമുഖമായി നില്ക്കില്ല. മൺചെരാതിൽ നെയ്യൊഴിച്ച് അതിൽ തിരി നനച്ച് അതു കത്തിക്കണം. അപ്പോൾ മാത്രമേ ആരാധനം നടക്കൂ. റോസാക്കമ്പ് മുററത്തേക്കിട്ടാൽ മാത്രംപോരാ. മണ്ണിളക്കി കമ്പ് അതിലൂന്നി വെള്ളമൊഴിച്ചാലേ ഇലകൾ ഉണ്ടാകൂ. അവയുടെ 'സംശോധിത രൂപങ്ങളായ' പൂക്കൾ വിരിയൂ. ഓരോ പ്രവൃത്തിയുടെയും പിറകിലുണ്ട് സർഗ്ഗാത്മക പ്രക്രിയ. നമ്മുടെ എഴുത്തുകാർ ഇതറിഞ്ഞെങ്കിൽ!

## രത്നം

സ്വീഡിഷ് ഡോക്ടർ ആക്സൽ മുന്തേയുടെ (Axel Munthe 1957-1949) "സാൻമീക്കേലിയുടെ കഥ" (The Story of San Michele) എന്ന ആത്മകഥ വായിക്കാത്തവർ സാഹിത്യത്തിന്റെ സൗന്ദര്യം എന്താണെന്ന് അറിഞ്ഞിട്ടില്ല. അത്രയ്ക്കു ചേതോഹരവും പ്രൗഢവുമാണ് ആ ഗ്രന്ഥം. അതിൽനിന്ന് ഒരു ഭാഗം എടുത്തെഴുതട്ടെ:

Often he [Maupassant] used to stand for minutes staring at himself in the mirror over the mantelpiece as if he was looking at a stranger. One day he told me that while he was sitting at his writing-table hard at work on his new novel he had been greatly surprised to see a stranger enter his study not withstanding the severe vigilance of his valet. The stranger has sat down opposite him at the writing-table and began to dictate to him what he was about to write. He was just going to ring for Francois to have him turned out when he saw to his horror the stranger was himself.

ഇതുപോലുള്ള എത്രയെത്ര സംഭവങ്ങളാണ് മഹനീയമായ ഈ ഗ്രന്ഥത്തിൽ ഉള്ളത്. ഞാൻ വീണ്ടും പറയട്ടെ. ഓരോ വ്യക്തിയും, വിശേഷിച്ച് ഓരോ ഡോക്ടറും ഈ പുസ്തകം വായിച്ചിരിക്കണം. [ആക്സൽ മുന്തേ എന്നാണ് ഗ്രന്ഥകാരന്റെ പേര്. ഏക്സൽ മന്തേ എന്നല്ല. സാൻമീക്കേലി എന്നാണ് ഗ്രന്ഥനാമം. സാൻമീഷേൽ എന്നല്ല]

## ആപത്ത്

ടോംസിന്റെ തത്ത്വചിന്തകനായ കഥാപാത്രം പറയുന്നു: "ററി.വി.വാങ്ങിയതാ എനിക്കു പററിയ മണ്ടത്തരം." (കലാകൗമുദി) മണ്ടത്തരം ആപത്തെന്നാക്കുന്നതാണ് യുക്തതരം. പല ആപത്തുകളും ഓരോ വർഷമുണ്ടാകാറുണ്ട്. 1985-ൽ പീററർ കരിയുടെ Oscar and Lucinda എന്ന നോവലിനു ബുക്കർ സമ്മാനം കൊടുത്തു. ഈജിപ്ററിലെ നജീബ് മഹ്ഫൂസിന് നോബൽ സമ്മാനം നല്കി. അലിസൺ ലൂറിയുടെ Foreign Affairs എന്ന ഗ്രന്ഥത്തിന് പുലിററ്സർ സമ്മാനം കിട്ടി. മെക്സിക്കോയിൽ (19-9-1985) വലിയ ഭൂകമ്പമുണ്ടായി. റെഡ് ഹ്യൂസ് 1985-നു ഒരുവർഷം മുൻപ് Poet Laureate ആയി. അതുകൊണ്ട് 1985-ലും അദ്ദേഹം ആ സ്ഥാനത്തു തന്നെ വിരാജിച്ചു. കേടുപററിക്കിടന്ന ഒരു കെൽട്രോൺ ററി.വി സെററ് ഉപേക്ഷിച്ചിട്ട് ഞാൻ ഒരു ഡയനോറ സെററ് വാങ്ങി. 1985—ആപത്തുകളുടെ വർഷം തന്നെ.

## വേദന

എൻ.ഗോപാലപിള്ളയുടെ ചെറുപ്പകാലത്തു ഞാൻ അദ്ദേഹത്തെ കണ്ടിട്ടുണ്ട്. അതിസുന്ദരനായിരുന്നു അദ്ദേഹം. എന്റെ വീട്ടിന്റെ തൊട്ടടുത്തുള്ള ഒരു വാടകക്കെട്ടിടത്തിലായിരുന്നു അദ്ദേഹത്തിന്റെ താമസം. എന്റെ ഒരകന്ന ബന്ധുവായ ശേഖരപിള്ള കൂടക്കൂടെ സാറിന്റെ വീട്ടിലേക്ക് ഓടിച്ചെന്നിട്ട് 'സാർ ഒരു ശ്ലോകം പറഞ്ഞുതരണം.' എന്ന് അപേക്ഷിക്കും. സാറ് മിണ്ടുകയില്ല. ഒരു ദിവസം അദ്ദേഹം ഊണുകഴിക്കുമ്പോൾ ശേഖരപിള്ള ഔചിത്യമില്ലാതെ അപേക്ഷ ആവർത്തിച്ചു. 'എന്നാൽ എഴുതിക്കൊള്ളൂ' എന്നുപറഞ്ഞിട്ട് ഊണുകഴിക്കുന്നതിനിടയിൽത്തന്നെ പത്തു ശ്ലോകങ്ങൾ അദ്ദേഹം പറഞ്ഞുകൊടുത്തു. അവയിൽ ഒരെണ്ണം എന്റെ ഓർമ്മയിലുണ്ട്. "കണ്ടാൽ കന്ദർപ്പദേവൻ കടിപിടിയിടുവാനോടിയെത്തീടുമെന്നായുണ്ടായുള്ളോരു ഭാവം ത്രിഭുവനമഖിലം താണ്ടുവോനെന്നമട്ടും. കുണ്ടാമണ്ടിത്തരങ്ങൾക്കൊരു മകുടമിയററുന്ന നോക്കും നടപ്പും തണ്ടും വേണ്ടാസനത്തള്ളലുമിവ തികയും ശേഖരൻ സൽ പ്രവീണൻ." സ്തുതിയാണെന്നു വിചാരിച്ച് ശേഖരപിള്ള സന്തോഷത്തോടെ ഓടിവന്നു ഞങ്ങളെ ശ്ലോകങ്ങൾ കാണിച്ചു. ഇത്രയ്ക്കു സരസനായ ഗോപാലപിള്ളസ്സാറ് ജീവിതാന്ത്യത്തിൽ അർബ്ബുദത്തിന്റെ വേദന കടിച്ചമർത്തിയിട്ട് സന്ദർശകരായ ഞങ്ങളെ നോക്കി പുഞ്ചിരിപൊഴിക്കുകയും നേരമ്പോക്കു പറയുകയും ചെയ്തു. എന്റെ ഒരടുത്ത ബന്ധു അർബ്ബുദം പിടിച്ചുമരിച്ചു. അവർ അയൽവീടുകളിലൊക്കെ കേൾക്കുന്ന വിധത്തിൽ നിലവിളിക്കുമായിരുന്നു. ആ നിലവിളി ഉളവാക്കിയ വേദനയെക്കാൾ എന്നെ പീഡിപ്പിച്ചത് സാറിന്റെ വേദനയമർത്തിക്കൊണ്ടുള്ള പുഞ്ചിരിയായിരുന്നു, ഫലിതോക്തിയായിരുന്നു. നിശ്ശബ്ദവേദന നമ്മളെ വല്ലാതെ സ്പർശിക്കും. അന്തസ്സുള്ളവർ സ്വന്തം വേദന മററുള്ളവരെ അറിയിക്കില്ല. ഞാൻ അറിയിക്കുന്നത് എനിക്ക് അന്തസ്സില്ലാത്തതുകൊണ്ടാണ്.